# പ്രപഞ്ചസൃഷ്ടി

**"ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു". (ഉൽപത്തി 1:1).**

മൂലഭാഷയിൽ re'shiyth ray-sheeth' എന്ന പദം ആദിയിൽ എന്നതിന് ഉപയോഗിച്ചിരിക്കുന്നു. വേദഭാഷ വളരെ പുരാതനമാണ്, അതിൽ ഉപയോഗിച്ചിട്ടുള്ള വാക്കുകൾക്ക് അർത്ഥം കണ്ടെത്തുക പ്രയാസവുമാണ്. ഇതുകൂടാതെ ലൗകീക ഭാഷയും പ്രാകൃത ഭാഷയും ഉണ്ട്. ഭാരതത്തിലെ വേദഭാഷ സംസ്ക്കൃതമാണ്. എങ്കിലും വേദങ്ങളിൽ ഉപയോഗിച്ചിരിക്കുന്ന വാക്കുകളുടെ ആശയം നിഗൂഢമാണ്. വേദം പരോക്ഷമാണ് എന്ന് വേദവ്യാസൻ പറയുന്നുണ്ട്. അതുപോലെ ബൈബിളിലുപയോഗിച്ചിട്ടുള്ള ഭാഷയിലും ചിലയിടത്ത് ആലങ്കാരീക പ്രയോഗങ്ങൾ കാണാം. യേശുക്രിസ്തുവിന്റെ ഉപമകൾ ഈ ചിന്തയെ സ്വാധീനിക്കുന്നു. ദൈവരാജ്യത്തിന്റെ മർമ്മങ്ങൾ(രഹസ്യങ്ങൾ) ഏവർക്കും ഗ്രഹിക്കത്തക്ക വിധത്തിലല്ല യേശുക്രിസ്തു പറഞ്ഞത് എന്ന് യേശു തന്നെ പറയുന്നുണ്ട്. വരം ലഭിച്ചവർമാത്രം അത് ഗ്രഹിച്ചാൽമതി എന്ന് യേശുക്രിസ്തു കരുതിയിരുന്നതായി ശിഷ്യന്മാർ രേഖപ്പെടുത്തുന്നു. വരംലഭിച്ചവരായിരുന്ന ശിഷ്യന്മാർക്കും യേശുക്രിസ്തു പറഞ്ഞപലതും മനസിലാക്കാൻ കഴിഞ്ഞില്ല എന്നവർതന്നെ പറയുന്നുണ്ട്. അത് പിന്നീടുള്ള അവരുടെ എഴുത്തുകളിൽ നിഴലിച്ചു കാണാം. ദൈവത്തിന്റെ കാര്യസ്ഥൻ വരുമ്പോൾ അത്തരം രഹസ്യങ്ങൾ വിശദീകരിച്ചുകൊടുക്കും എന്നാണ് യേശുക്രിസ്തു പറഞ്ഞത്. വചന രഹസ്യം വെളിപ്പെടുത്തിക്കൊടുക്കുന്നത് ഒരിക്കലും ബൈബിളല്ല, മറിച്ച് ദൈവത്തിന്റെ പരിശുദ്ധാത്മാവാണ്.

നിങ്ങൾ തിരുവെഴുത്തുകളെ പരിശോധിക്കുന്നു, നിത്യജീവൻ അതിൽ ഉണ്ടെന്ന് നിങ്ങൾ കരുതുന്നു, എന്റെ അടുക്കൽ വരുവാൻ നിങ്ങൾ പരിശ്രമിക്കുന്നില്ല. നിത്യജീവനെക്കുറിച്ച് യേശുക്രിസ്തു മറ്റൊരിടത്ത് പറഞ്ഞത്, സത്യം അറിയുക എന്നാണ്. എന്റെ വചനത്തിനനുസരിച്ച് നിങ്ങൾ പ്രവർത്തിക്കുമ്പോൾ സത്യം അറിയും. സത്യമായ അറിവ് നിങ്ങളെ സ്വതന്ത്രരാക്കും. ഇന്നത്തെ മനുഷ്യന്റെ അറിവെല്ലാം മായാപ്രപഞ്ചത്തിലുള്ള മായയെക്കുറിച്ചുള്ള അറിവ് മാത്രമാണ്. അത് ഒരുപക്ഷെ മായയിലെ സത്യങ്ങൾ എന്ന് നാം കരുതിയാലും "സത്യ"മാകുകയില്ല. സത്യം പൂർണ്ണമാണ്, ദൈവമാണ്. സർവ്വജ്ഞാനത്തിന്റേയും ഇരിപ്പിടം. ഭാഗീകവും അപൂർണ്ണവുമായ സത്യങ്ങളാണ് നമുക്ക് സുപരിചിതമായിട്ടുള്ളത്.അതൊക്കെ മിഥ്യയാണ് "സത്യ"മല്ല എന്നാണ് ജ്ഞാനികൾ പറയുന്നത്. അതുകൊണ്ട് ഇങ്ങനെ ഒരു പ്രാർത്ഥന ഉണ്ടായി "അസത്യത്തിൽ നിന്നും സത്യത്തിലേക്ക് ഞങ്ങളേ നയിക്കേണമേ!".

മനുഷ്യരാശി ഇതുവരെ നേടിയിട്ടുള്ള ഭൗതീക അറിവുകൾ പോലും ദൈവത്തിന്റെ ജ്ഞാനഭണ്ഡാരത്തിൽ നിന്നും ചോർന്ന് കിട്ടിയതാണ്. ന്യൂട്ടണും, ഐൻസ്റ്റൈനുമെല്ലാം നിരന്തര കഠിനപരിശ്രമം നടത്തിയാണ് അറിവുകൾ ചോർത്തിയത്. "അന്വേഷിപ്പീൻ കണ്ടെത്തും, മുട്ടുവീൻ തുറക്കപ്പെടും, യാചിപ്പീൻ എന്നാൻ നിങ്ങൾക്ക് കിട്ടും" എന്ന് യേശുക്രൂസ്തു പറഞ്ഞത് ഇവിടെ സ്മരണീയമാണ്. ഇന്നത്ത ശാത്രജ്ഞരും ഈ അന്വേഷണത്തിലാണ്. അറിവാണ് അവർക്ക് ലഭിക്കേണ്ടത്. അത് ഇന്നവർക്കില്ല എന്നവർ സമ്മതിക്കുന്നു. അത് എവിടെനിന്നോ വരേണ്ടതാണ് എന്നവർക്കറിയാം. അതിനെ ദൈവമെന്ന് വിളിക്കാൻ അവർ തയ്യാറല്ലായിരിക്കാം. എങ്കിലും നിരന്തരം അവർ അറിവിനായി ധ്യാനിക്കുന്നു, പ്രവർത്തിക്കുന്നു.

ആദിയിൽ (In the beginning) എന്നതുകൊണ്ട് നാം ഇന്നു അധിവസിക്കുന്ന പ്രപഞ്ചത്തിന്റെ ആദിയിൽ എന്നാണ് വിവക്ഷിക്കുന്നത്. ഈ ആകാശവും ഭൂമിയുമെല്ലാം ഒരിക്കൽ ഇല്ലാതാകുകയും പുതിയ ആകാശവും ഭൂമിയും ഉണ്ടാകുകയും ചെയ്യുമെന്ന് വി. യോഹന്നാൻ വെളിപ്പാട് പുസ്തകത്തിൽ സൂചിപ്പിക്കുന്നു. ഇന്നുള്ളവർ പലരും ആ ഭൂമിയിൽ വസിക്കും എന്നും മനസിലാക്കാം. അങ്ങനെയെങ്കിൽ നാം ഇന്ന് കാണുന്ന പ്രപഞ്ചത്തിനു മുമ്പും ഒരു ആകാശവും ഭൂമിയും ഉണ്ടായിരുന്നു എന്ന് ചിന്തിക്കുന്നത് യുക്തമാണ്. ജ്ഞാനികളിൽ ജ്ഞാനിയായ ശലോമോൻ ഇത് സൂചിപ്പിക്കുന്നുമുണ്ട്.

"സഭാപ്രസംഗി–3:15 ഇന്നുള്ളത് പണ്ടേ ഉണ്ടായിരുന്നതാണ്; ഇനി ഉണ്ടാകാനിരിക്കുന്നത് ഉണ്ടായിരുന്നതു തന്നെ. കടന്നുപോയ ഓരോന്നിനെയും ദൈവം യഥാകാലം തിരിച്ചുകൊണ്ടുവരും". ഈ

സൃഷ്ടി പ്രക്രിയ ആവർത്തിച്ചുകൊണ്ടിരിക്കും. ഇപ്പോഴുള്ള ഭൂമിയിൽ വസിക്കുന്നവർ വരാനിരിക്കുന്ന ഭൂമിയിൽ ഉണ്ടാകാമെങ്കിൽ, മുമ്പുണ്ടായിരുന്ന ഭൂമിയിലും ഉണ്ടായിരുന്നിരിക്കാം.

''അബ്രാഹാമിന്റേയും ഇസ്സാക്കിന്റേയും യാക്കോബിന്റേയും ദൈവം മരിച്ചവരുടെ ദൈവമല്ല'' എന്ന് യേശുക്രിസ്തു പറഞ്ഞത് ഇവിടെ സ്മരണീയമാണ്.

'' അവിടുന്ന് മരിച്ചവരുടെ അല്ല, ജീവിക്കുന്നവരുടെ ദൈവമാണ്. അവിടുത്തേക്ക് എല്ലാവരും ജീവിക്കുന്നവർ തന്നെ''.

''അവിടുന്നു മരിച്ചവരുടെയല്ല, ജീവിക്കുന്നവരുടെ ദൈവമാണ്. നിങ്ങൾക്കു വലിയ തെറ്റു പറ്റിയിരിക്കുന്നു''.

യേശുകൃസ്തുവിന്റെ ദിവസം കണ്ടു സന്തോഷിച്ച അബ്രാഹാമിനെക്കുറിച്ചും അബ്രാഹാമിനു മുമ്പെ താൻ ഉണ്ടായിരുന്നതായും യേശുക്രിസ്തു പറയുന്നുണ്ട്.

''എന്റെ ദിവസം കാണാം എന്ന പ്രതീക്ഷയിൽ നിങ്ങളുടെ പിതാവായ അബ്രാഹം ആനന്ദിച്ചു. അവൻ അതു കാണുകയും സന്തോഷിക്കുകയും ചെയ്തു''.

''യേശു പറഞ്ഞു: സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു. അബ്രാഹം ഉണ്ടാകുന്നതിനു മുമ്പ് ഞാൻ ഉണ്ട്''.

ഒരിക്കൽ ഈ ഭൂമിയിൽ ജീവിച്ചിരുന്ന ഏലിയാവ് വീണ്ടും ഈ ഭൂമിയിലേക്ക് മറ്റൊരു ശരീരത്തിൽ വരുന്നതിനേക്കുറിച്ച് യേശു പറയുന്നു.

''ആദ്യം ഏലിയാവ് വരണമെന്ന് നിയമജ്ഞർ പറയുന്നതെന്തുകൊണ്ട്?

11 അവൻ പറഞ്ഞു: ഏലിയാവ് വന്ന് എല്ലാം പുനഃസ്ഥാപിക്കുക തന്നെ ചെയ്യും. 12 എന്നാൽ, ഞാൻ നിങ്ങളോടു പറയുന്നു, ഏലിയാവ് വന്നു കഴിഞ്ഞു. എങ്കിലും അവർ അവനെ മനസ്സിലാക്കിയില്ല. തങ്ങൾക്കിഷ്ടമുള്ളതെല്ലാം അവർ അവനോടു ചെയ്തു. അതുപോലെ മനുഷ്യപുത്രനും അവരിൽനിന്നു പീഡകളേൽക്കാൻ പോകുന്നു. 13 സ്നാപകയോഹന്നാനെപ്പറ്റിയാണ് അവൻ തങ്ങളോടു സംസാരിച്ചതെന്ന് അപ്പോൾ ശിഷ്യൻമാർക്കു മനസ്സിലായി''.

''12 സ്നാപകയോഹന്നാന്റെ നാളുകൾ മുതൽ ഇന്നുവരെ സ്വർഗരാജ്യം ബലപ്രയോഗത്തിനു വിഷയമായിരിക്കുന്നു. ബലവാൻമാർ അതു പിടിച്ചടക്കുന്നു. 13 യോഹന്നാൻവരെ സകല പ്രവാചകൻമാരും നിയമവും പ്രവചനം നടത്തി.

14 നിങ്ങൾ സ്വീകരിക്കാൻ തയ്യാറാണെങ്കിൽ ഇവനാണ് വരാനിരിക്കുന്ന ഏലിയാവ്. 15 ചെവിയുള്ളവൻ കേൾക്കട്ടെ''.

ഈ പ്രപഞ്ചത്തിനോ, മനുഷ്യനോ ആത്യന്തീകമായി ഒരു ആദിയോ അന്തമോ ഇല്ല. സമുദ്രത്തിൽ തിരമാലകൾ ഉണ്ടാകുകയും ഇല്ലാതാകുകയും പോലെ ദൈവത്തിൽ നിന്നുത്ഭവിക്കുകയും ദൈവത്തിലേക്ക് വിലയം പ്രാപിക്കുകയും ചെയ്യുന്നു. ദൈവത്തിൽ നിന്നുത്ഭവിച്ച് ദൈവത്തിൽ നിലനിന്നു ഒടുവിൽ ദൈവത്തിലക്ക് തന്നെ വിലയം പ്രാപിക്കുകയാണ് ചെയ്യുന്നത്.

ഇന്നത്തെ ശാസ്ത്രത്തിന്റെ ഗവേഷണങ്ങളും ആ വഴിക്കാണ് പോകുന്നത്. ഈ പ്രപഞ്ചത്തിന്റെ ഉത്ഭവമാണവർ ഇപ്പോൾ അന്വേഷിക്കുന്നത്. എന്തിൽ നിന്ന് ഈ പ്രപഞ്ചം സൃഷ്ടിക്കപ്പെട്ടു? അതിനുള്ള മൂലവസ്തു എന്ത്? ''ഹിഗ്സ് ബോസോൺ'' എന്ന് ഒരു പാശ്ചാത്യനും ഒരു ഇൻഡ്യാക്കാരനുംകൂടി പേരിട്ട സൂക്ഷ്മകണികവരെ അവർ എത്തിനിൽക്കുന്നു. ഇനിയും അന്വേഷണം ഒത്തിരി മുമ്പോട്ട് പോകേണ്ടതുണ്ട്. ജഡവസ്തുവിന്റെ ആദിമസ്വരൂപമാണവർ അന്വേഷിക്കുന്നത്. അതിലെ ചേതനയേക്കുറിച്ചുള്ള അന്വേഷണം പിന്നീടുണ്ടാകുമെന്ന് പ്രതീക്ഷിക്കാം.

''എന്നെ അന്വേഷിക്കാത്തവർ എന്നെ കണ്ടെത്തി, എന്നെ ചോദിക്കാത്തവർക്ക് ഞാൻ പ്രത്യക്ഷ നായി'' എന്ന് പ്രവാചകൻ പറഞ്ഞത് ഓർക്കുക. ദൈവത്തെ ഏതെങ്കിലും ഒരു പേരിലോ, ദൈവ മെന്ന സങ്കൽപത്തിലോ അന്വേഷിക്കുന്നവർ ദൈവത്തെ അറിഞ്ഞിട്ടില്ലല്ലോ അന്വേഷിക്കുന്നത്. അന്വേഷണം നിർത്താതെ, എന്തുകണ്ടെത്തിയാലും അതിനപ്പുറത്തേക്ക് അന്വേഷണം തുടർന്നു പോകുമ്പോൾ അത് ദൈവത്തിലെത്തും. കാരണം എല്ലാറ്റിന്റേയും ഉത്ഭവം അതാണ്. ദൈവമി ല്ലെന്നു പറയുന്ന ശാസ്ത്രജ്ഞരും അന്വേഷണാം തുടരുന്നെങ്കിൽ ഇന്നല്ലെങ്കിൽ നാളേ അവി ടെ എത്തിച്ചേരും. കാലതാമസം ഉണ്ടാകുമെന്നുറപ്പാണ്.

സൂക്ഷ്മ കണികകൾ കൂടിച്ചേർന്ന് വസ്തുക്കളും ഈ പ്രപഞ്ചവും ഉണ്ടാകുന്നു എന്ന അനുമാന ത്തിലാണ് ഇന്നവർ എത്തി നിൽക്കുന്നത് എന്ന് പറയാം. എങ്കിലും തമോദ്രവ്യത്തേക്കുറിച്ചും (Dark matter) ഗ്രാവിറ്റിയേ(Dark Energy)ക്കുറിച്ചും ഇന്നവർ അജ്ഞരാണ്. വസ്തുവിന്റെ സൂക്ഷ്മ രൂപത്തിന് ''പരമാണു''എന്ന പേരിട്ട് പണ്ടേ ഭാരതീയർ വിളിച്ചിരുന്നു. ഹിഗസ് ബോസോൺ ആണൊ പരമാണു എന്ന് വ്യക്തമല്ല. പരമാണുവിനപ്പുറത്തുള്ള ഗവേഷണമാണ് വാസ്തവത്തി ൽ ആത്മീയം എന്ന് അറിയപ്പെടുന്നത്. ഇന്ദ്രിയ മനസുകൾക്കപ്പുറത്തേക്കുള്ള ഒരു അന്വേഷ ണം. അതിൽ ആന്തരീക മനുഷ്യൻ, അന്തരംഗം എന്നൊക്കെ പറയാവുന്ന മനസ്, ബുദ്ധി, ചിത്തം, അഹംബോധം, ജീവൻ, ആത്മാവ് തുടങ്ങിയ വിഷയങ്ങളെക്കുറിച്ചുള്ള സൂക്ഷ്മ പഠനം ഉണ്ട്. സാധാരണ വിശ്വാസികൾക്ക് അജ്ഞാതവും ജഢീകമനസിനപ്പുറത്തുമുള്ള ആത്മീയ മന സ് (Spiritual Mind) അതിലെ മുഖ്യവിഷയമാണ്.

ജഡവസ്തുവിന്റെ സൂക്ഷ്മ ഭാവത്തെക്കുറിച്ച് പോലും വ്യക്തമായ അറിവ് ഇന്ന് ശാസ്ത്രത്തി നുണ്ട് എന്ന് കരുതാൻതരമില്ല, എങ്കിലും അവർ ആ അന്വേഷണത്തിലാണ്. ഈ അവസ്ഥയിൽ അതിനെല്ലാം അതീതവും, ഉത്ഭവസ്ഥാനവുമായ ദൈവം (ആത്മാവ്) ഇല്ലെന്ന് പറയുന്നവർ എത്ര മൂഢരാണ് എന്ന് ചിന്തിക്കുക. ദൈവം ഉണ്ടെന്ന് പറയുന്നവർ ആ സത്യത്തെ കാണാതെ (അന്ധമായി) വിശ്വസിക്കുന്നു. ചുരുക്കം ചിലർ, ചില ''ബുദ്ധിമാന്മാർ''കണ്ടെത്താൻ ശ്രമിക്കുന്നു. ആദിമദ്ധ്യാന്തങ്ങൾക്ക് അതീതനായ ദൈവത്തിന്റെ സൃഷ്ടിയും അനന്തമാണ്, അത് അനുസ്യൂതം തുടർന്നുകൊണ്ടിരിക്കുന്നു.

''ആദിയിൽ <u>**ദൈവം**</u> ആകാശവും ഭൂമിയും സൃഷ്ടിച്ചു''.

മൂല ഗ്രന്ഥത്തിൽ ദൈവം എന്ന പദത്തിന് ഏലോവ ('elowahh =el-o'-ah) എന്ന ഏകവചനത്തി ന്റെ ബഹുവചന രൂപമായ ഏലോഹീം ('elohiym = el-o-heem')എന്ന പദമാണ് ഉപയോഗിച്ചി രിക്കുന്നത്. ശക്തൻ എന്ന അർത്ഥമാണ് ആ പദത്തിനുള്ളത്. ത്രീയേകദൈവ സങ്കൽപത്തിനുള്ള അടിത്തറ ഇവിടെ നമുക്ക് കാണാം. സർവ്വശക്തൻ, സർവ്വജ്ഞൻ, സർവ്വവ്യാപി ഇവയിൽ സർ വ്വശക്തൻ എന്നതിനാണ് ഇവിടെ ഊന്നൽ കൊടുത്തിരിക്കുന്നത്. സർവ്വവ്യാപിത്വത്തിനും, സർവ്വ ജ്ഞത്വത്തിനും കൂടുതൽ ഊന്നൽ കൊടുത്തിട്ടുള്ളത് യേശുക്രിസ്തുവാണ്. സൃഷ്ടിയിൽ വ്യാപി ച്ച് അന്തര്യാമിയായ ദൈവത്തെ ആദ്യകാല പ്രവാചകന്മാർ പറയുന്നില്ല. എന്നാൽ യേശുക്രി സ്തുവും ശിഷ്യന്മാരും അതിന് മുൻഗണന കൊടുക്കുന്നു. പ്രവാചകന്മാർ മനുഷ്യനിൽ നിന്നും വളരെ അകലെമാത്രം ദൈവത്തെ കണ്ടിരുന്നു. മനുഷ്യ ശരീരം ദൈവത്തിന്റെ മന്ദിരം ദൈവം അതിൽ വസിക്കുന്നു എന്നാണ് പുതിയ നിയമം വെളിപ്പെടുത്തുന്നത്. സർവ്വവ്യാപിയാ കയാൽ എല്ലാറ്റിലും ദൈവത്തിന്റെ സാന്നിധ്യം ഉണ്ട് എന്ന് മനസിലാക്കാവുന്നതാണ്. എപ്പോൾ എവിടെ വേണമെങ്കിലും വ്യാപരിക്കാം എന്നാണ് പലരും സർവ്വവ്യാപിത്വത്തിന് അർത്ഥം കൽപിക്കു ന്നത്. എന്നാൽ അനേക കോടി ബ്രഹ്മാണ്ഡങ്ങളും സർവ്വവ്യാപിയായ പരമാത്മാവിൽ സ്ഥിതി ചെയ്യുന്നു എന്നാണ് ഭാരതീയ ശാത്രജ്ഞർ (ഋഷിമാർ - ഋഷി=Seer) കണ്ടെത്തിയത്. അനന്ത മായ പരമാത്മാവിൽ ഒരു ഭാഗത്തു മാത്രമാണ് സൃഷ്ടിയുള്ളത്. ബാക്കി ഭാഗങ്ങൾ അതിനെ അതിക്രമിച്ച് നിൽക്കുന്നു എന്നവർ പറഞ്ഞു. പരമാത്മാവും ശക്തിയും ആണ് എല്ലാക്കാലത്തു മുള്ള പരമ സത്യം. അത് രണ്ടല്ല ഒന്നു തന്നെ. അതിൽ ശക്തിക്ക് പ്രാധാന്യം കൊടുത്തുകൊണ്ട് ഏലോഹീം എന്ന് പ്രവാചകന്മാർ വിളിച്ചു എന്ന് കരുതാവുന്നതാണ്. ഇച്ഛാശക്തി, ജ്ഞാന ശക്തി, ക്രിയാശക്തി എന്നിവ പരമാത്മാവിന്റെ ശക്തികളാണ്. ദൈവം(പരമാത്മാവ്) തന്റെ ശക്തിയുമായി യോജിച്ച് ശക്തിയിൽ നിന്ന് സൃഷ്ടിക്കുന്നു. അപ്പോൾ സൃഷ്ടാവായ ദൈവം എന്ന് പറയുന്നു. എന്നാൽ സൃഷ്ടിയില്ലാതിരുന്നപ്പോൾ പരമാത്മാവ് സൃഷ്ടാവ് എന്നറിയപ്പെടുന്നില്ല. സൃഷ്ടിയിൽ എല്ലാം ആന്തരീകമായിരിക്കുന്ന ദൈവത്തെ അന്തര്യാമിയെന്ന് വിളിക്കാം. ഇവിടെ തന്നെ സൃഷ്ടിക്കുമുമ്പുള്ള പരമാത്മാവ്, സൃഷ്ടാവ്, അന്തര്യാമി എന്നിങ്ങനെ മൂന്നു ഭാവങ്ങളേ

നമുക്ക് കാണാം. ഈ മൂന്നു ആവിർഭാവങ്ങളെ മൂന്നായും, അതേ സമയത്ത് ഒന്നിന്റെ ആവിർഭാവങ്ങളായും ചിന്തിക്കാൻ കഴിയും. അതുകൊണ്ട് ഇവിടെ ഏലോഹീം എന്ന ബഹുവചന രൂപം ഉപയോഗിച്ചിരിക്കുന്നത് യുക്തമാണ്.

ദൈവം എന്ന പദത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ ഇവിടെ അത് ഉദ്ധരിച്ചിട്ടില്ലെങ്കിലും ''വചനം'' സൃഷ്ടിയിൽ പ്രസക്തമാണ്. വാക്ക്(WORD) ശബ്ദം, സ്പന്ദനം, എന്നെല്ലാം സ്ഥൂലമായി അർത്ഥം കൽപ്പിക്കാവുന്ന വചനത്തിന് വേദം എന്നും അർത്ഥമുണ്ട്. വേദമെന്ന പദത്തിനർത്ഥം സത്യമായ അറിവ് (ജ്ഞാനം) എന്നാണ്. വചനം ദൈവമായിരുന്നു എന്നാണ് വി. യോഹന്നാൻ പറയുന്നത്. യോഹന്നാനുമുമ്പ് അത്തരത്തിലൊരു പ്രഖ്യാപനം ബൈബിളിൽ കണ്ടിട്ടില്ല. ക്രിസ്തുവിന്റെ കാലഘട്ടത്തിലും അതിനുശേഷവും ഗ്രീക്ക് എബ്രായ ഭാരതീയ തത്വചിന്തകളുടെ സ്വാധീനം പുതിയ നിയമത്തിൽ നമുക്ക് കാണാം. പാഗനിസവും അതിൽ കടന്നുകൂടിയിട്ടുണ്ട് എന്ന് പണ്ഡിതന്മാർ പറയുന്നു. പലകാലഘട്ടങ്ങളിൽ നടന്ന മനുഷ്യന്റെ അന്വേഷണത്തിന്റെ ഫലമായി പല ഭാഗീക അറിവുകളും രേഖപ്പെടുത്തിയിരുന്ന പലതിൽ ചിലതുകളുടെ സമാഹാരമാണ് നാം ഇന്ന് കാണുന്ന ബൈബിൾ. അനന്തമായ ദൈവത്തിന്റെ വൈഭവങ്ങൾ, ജ്ഞാനം, ശക്തി മുതലായവയേക്കുറിച്ച് അവർക്ക് അറിയാൻ കഴിഞ്ഞതുമാത്രമാണ് അവർ രേഖപ്പെടുത്തിവെച്ചത്. പല ദേശങ്ങളിലും ഇത്തരത്തിലുള്ള ഗവേഷണങ്ങൾ നടന്നിട്ടുള്ളതിന്റെ ഫലമായി പല ഗ്രന്ഥങ്ങളും ഇന്ന് ഭൂമുഖത്തുണ്ട്. അവയെല്ലാം പൂർണ്ണസത്യമാണ് എന്ന് കരുതാൻ നിവർത്തിയില്ല, എങ്കിലും അതിലെല്ലാം സത്യമുണ്ട്താനും.

ദൈവത്തെ ആരും ഒരുനാളും കണ്ടിട്ടില്ല എന്ന യേശുക്രിസ്തുവിന്റെ പ്രസ്താവനയ്ക്ക് വിരുദ്ധമായ ഭാഗങ്ങൾ പഴയനിയമത്തിൽ കാണാം. വസ്തുവിന്റെ ഇന്ന് കണ്ടെത്തിയിട്ടുള്ള സൂക്ഷ്മരൂപം പോലും കണ്ണിന് അദൃശ്യമെന്നിരിക്കെ അതിനെല്ലാം ഉത്ഭവസ്ഥാനവും ആധാരവുമായ ചേതനയെ എങ്ങനെ കണ്ണുകൊണ്ട് കാണാൻ കഴിയും?. ദൈവത്തെ കണ്ടു എന്ന് പറയുന്നവർ കണ്ടത് സത്യമാകാം, പക്ഷെ അത് ആത്മാവായ ദൈവത്തെയല്ല എന്ന് വ്യക്തം. ഭൂമിയിലോ, ആകാശത്തിലോ, സമുദ്രത്തിലോ ഉള്ള യാതൊരു ജീവിയുടേയും രൂപം അതിനില്ല, അതുകൊണ്ട് അത്തരം ഏതെങ്കിലും ഒരു രൂപത്തിൽ ദൈവത്തെ ആരാധിക്കുന്നത് പൂർണ്ണ സത്യമാകുകയില്ല എന്ന് പഴയനിയമം തന്നെ പറയുന്നുണ്ട്. മനുഷ്യന്റെരൂപവും അതിനില്ല എന്നതുകൊണ്ട് ഒരു വ്യക്തിയുടേ നാമത്തിലോ രൂപത്തിലോ ദൈവത്തെ ഒതുക്കിനിർത്തുന്നത് അജ്ഞാനമാണ്.

ശ്രീകൃഷ്ണൻ ഭഗവത് ഗീതയിൽ അർജ്ജുനനോട് പറഞ്ഞു:–''ഞാൻ മനുഷ്യരൂപം ധരിച്ചവൻ എന്ന് ധരിക്കുന്നവർ മൂഢന്മാരാണ്''. ഈ പ്രപഞ്ചം മുഴുവൻ വ്യാപിച്ചുനിൽക്കുന്ന തന്റെ വിശ്വരൂപം, ദിവ്യദൃഷ്ടി നൽകി അർജ്ജുനനെ അനുഗ്രഹിച്ചശേഷം, ശ്രീകൃഷ്ണൻ കാണിച്ചു കൊടുത്തു. എങ്കിലും ഈ കണ്ടതും മായാരൂപമാണ് എന്ന് മനസിലാക്കണം എന്നുകൂടെ പറഞ്ഞു. സർവ്വവ്യാപിയായ ദൈവത്തിന് ഒരു ശരീരത്തിൽ മാത്രം ഒതുങ്ങി നിൽക്കാൻ എങ്ങനെ കഴിയും?. ഈ സത്യം യേശുക്രിസ്തുവും പറഞ്ഞെങ്കിലും അത് എത്രകണ്ട് ഇന്ന് പ്രായോഗീകമാണ് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. നിങ്ങൾ മറ്റുള്ളവരോട് ചെയ്യുന്നത് എല്ലാം എന്നോട് തന്നെയാണ് എന്ന ഒറ്റ വാചകം ധാരാളാം മതി അത് മനസിലാക്കാൻ. വിശന്നപ്പോൾ നിങ്ങൾ എനിക്കാഹാരം തന്നു, രോഗിയായിരുന്നപ്പോൾ നിങ്ങൾ എന്നെ ശുശ്രൂഷിച്ചു എന്നുകൂടെ പറഞ്ഞപ്പോൾ തന്നെ മനസിലാക്കേണ്ടവർക്കത് കൂടുതലാണ്. തന്നെ ഒരിക്കലും യേശു എന്ന മനുഷ്യപുത്രനിൽ മാത്രം തളച്ചിടരുത് എന്ന് യേശുക്രിസ്തു ഉദ്ദേശിച്ചിരുന്നു എന്ന് വ്യക്തം.

ക്രിസ്തുവിനെ ഒരു വ്യക്തിയായി ചിത്രീകരിക്കുമ്പോൾ നാം കിസ്തുവിനെ മഹത്വവൽക്കരിക്കുകയല്ല തീരെ ചെറുതാക്കുകയാണ് ചെയ്യുന്നത്. സകലത്തിന്റേയും സൃഷ്ടാവും, സർവ്വവ്യാപിയും സർവ്വാന്തര്യാമിയും, ജീവരാശിയെയെല്ലാം നിലനിർത്തുകയും ചെയ്യുന്ന ക്രിസ്തു യേശുവിന്റെ ശരീരത്തിലൂടെ പ്രകടമായപ്പോൾ സർവ്വസൃഷ്ടിയിലും അവൻ ആത്മാവും ജീവനുമായിരുന്നു.

പ്രപഞ്ചഷ്ടി നടത്തുന്ന സൃഷ്ടാവ് പഴയനിയമകാലത്ത് പിതാവായ ദൈവം (Absolute God) എന്ന് കരുതിയിരുന്നു. എന്നാൽ വി. യോഹന്നാൻ ആ ധാരണയെ തിരുത്തുന്നതാണ് നാം കാണുന്നത്.

1 ആദിയിൽ വചനമുണ്ടായിരുന്നു; വചനം ദൈവത്തോടുകൂടെയായിരുന്നു; വചനം ദൈവമായിരുന്നു. 2 അവൻ ആദിയിൽ ദൈവത്തോടുകൂടെയായിരുന്നു. 3 സമസ്തവും അവനിലൂടെ ഉണ്ടായി; ഒന്നും അവനെക്കൂടാതെ ഉണ്ടായിട്ടില്ല. 4 അവനിൽ ജീവനുണ്ടായിരുന്നു. ആ ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. 5 ആ വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു.

''സമസ്തവും അവനിലൂടെ ഉണ്ടായി; ഒന്നും അവനെക്കൂടാതെ ഉണ്ടായിട്ടില്ല''. ഇവിടെ പ്രപഞ്ച സൃഷ്ടാവ് വചനമെന്ന ദൈവമാണ് എന്ന് വ്യക്തമാണ്. യോഹന്നാനിലൂടെ വെളിപ്പെട്ട ഈ ആശയം ഭാരതീയ തത്വചിന്തകൾക്ക് പൂർണ്ണ സ്വീകാര്യമാണ് എന്നതാണ് വസ്തുത. വചനത്തിന് ''ആമേൻ'' എന്ന് പേരുണ്ട് എന്നും വി. യോഹന്നാൻ വെളിപ്പെടുത്തുന്നു.

''14 ലവൊദീക്യായിലെ സഭയുടെ ദൂതന് എഴുതുക: വിശ്വസ്തനും സത്യവാനുമായ സാക്ഷിയും ദൈവത്തിന്റെ സൃഷ്ടികർമത്തിന്റെ ആരംഭവുമായിരിക്കുന്ന ആമേൻ അരുളിച്ചെയ്യുന്നു:''

സൃഷ്ടിയുടെ തുടക്കം ആമേൻ എന്ന വചനത്തിൽ നിന്നാണ് എന്നിവിടെ വി. യോഹന്നാൻ വ്യക്തമാക്കുന്നു. പഴയ നിയമ കാലത്തും പുതിയ നിയമകാലത്തും ആമേൻ എന്ന പദം ഉപയോഗിച്ചിരുന്നെങ്കിലും''ദൈവമായ ആമേൻ''എന്ന് എവിടേയും കാണുന്നില്ല. അതിന്റെ മഹത്വം ഒരു പക്ഷെ ചിന്തിക്കായ്കയാലായിരിക്കണം, പലഭാഗത്തുനിന്നും അത് നീക്കംചെയ്ത് പകരം സത്യമായും, സത്യമായും (Verily, truly)എന്ന് ചേർത്തിരിക്കുന്നത്. യേശുക്രിസ്തു നിരന്തരം ആമേൻ, ആമേൻ എന്ന് പറഞ്ഞുകൊണ്ടാണ് ദിവ്യരഹസ്യങ്ങൾ പറഞ്ഞിരുന്നത്. ആവർത്തനപുസ്തകത്തിലാണ് ആമേൻ എന്ന് പറയണമെന്ന് പറഞ്ഞിരിക്കുന്നത് ആദ്യമായി കാണുന്നത്. ആമേൻ എന്ന് പറഞ്ഞുകൊണ്ട് മംഗളകരമായ കാര്യങ്ങൾ പറയുന്നത് പണ്ടുമുതലെ ഭാരതത്തിലാണ്.

ഓരോ പ്രാർത്ഥനയ്ക്കും മുമ്പ് ആമേൻ എന്നതിന്റെ സംസ്ക്കൃത രൂപം(ॐ)ഭാരതത്തിൽ യേശുക്രിസ്തുവിനു വളരെക്കാലം മുമ്പും ഉപയോഗിക്കുന്നു. യേശുക്രിസ്തു എന്തെങ്കിലും പറയുമ്പോൾ സൃഷ്ടിയുടെ ആരംഭഭാവത്തെ (ആമേൻ) വെളിപ്പെടുത്തിയിരുന്നു എന്ന് കാണാം. വചനത്തേക്കുറിച്ച് ആയിരക്കണക്കിന് പേജുകളിൽ ഭാരതീയ ദർശനങ്ങളിൽ വിശദീകരിച്ചിരിക്കുന്നു.

സകലസൃഷ്ടിയുടേയും, ശബ്ദത്തിന്റേയും, സ്പന്ദനങ്ങളുടേയും, അക്ഷരങ്ങളുടേയും ആദിമരൂപമാണ് ആമേൻ. ദിവ്യജ്ഞാനമായ വേദത്തിന്റെ ഉത്ഭവം അതിൽ നിന്നാണ്. മായയായ പ്രപഞ്ചം പ്രകടമാകുന്നത് അതിലാണ്. ഒടുവിൽ വിലയം പ്രാപിക്കുന്നതും അതിലേക്കാണ്. ചുരുക്കത്തിൽ സൃഷ്ടി, സ്ഥിതി, സംഹാരമെല്ലാം വചനത്തിലാണ് സംഭവിക്കുന്നത്. സൃഷ്ടാവും, സൃഷ്ടിക്കുള്ള വസ്തുവും, സൃഷ്ടിയുമെല്ലാം വചനവും അതിന്റെ ആവിർഭാവങ്ങളുമാണ്.

നാം ഇന്നു കാണുകയും അനുഭവിക്കുകയും ചെയ്യുന്ന പ്രപഞ്ചം വചനമായ ദൈവത്തിന്റെ സ്ഥൂല ശരീരരൂപമാണ്. ആ വിശ്വരൂപത്തിലെ ഓരോ അവയവങ്ങളാണ് എല്ലാ ജീവികളും. ''നാം ക്രിസ്തുവിന്റെ ശരീരത്തിലെ അവയവങ്ങൾ'' എന്ന് ബൈബിൾ പറയുന്നു. യേശു ക്രിസ്തു ഞാൻ എന്ന് പറഞ്ഞപ്പോൾ അതിൽ രണ്ട് അർത്ഥങ്ങൾ കാണാമായിരുന്നു. ഒന്ന് ഞാൻ മനുഷ്യപുത്രൻ എന്ന അർത്ഥത്തിൽ. '' ഞാൻ എവിടെ നിന്നും വന്നു എന്ന് നിങ്ങൾ അറിയുന്നു''. യോസേപ്പിന്റേയും, മറിയയുടേയും മകനായ തച്ചൻ. അത് കേവലം മനുഷ്യപുത്രൻ. എന്നാൽ ''ഞാൻ എവിടെനിന്നും വന്നു എന്ന് നിങ്ങൾഅറിയുന്നില്ല, ഞാൻ പോകുന്നിടത്തേക്ക് നിങ്ങൾക്ക് വരാൻ കഴിയില്ല'' എന്ന് പറയുമ്പോൾ യേശുക്രിസ്തു അർത്ഥമാക്കുന്നത് ആമേൻ എന്ന് പേരായ സർവ്വവ്യാപിയായ, വചനമാകുന്ന ദൈവത്തെയാണ്. യേശുക്രിസ്തുവിന്റെ അഖിലാണ്ഡം മുഴുവൻ നിറഞ്ഞു നിൽക്കുന്ന വിശ്വരൂപം ദർശിക്കാൻ കഴിഞ്ഞവർ ഭാഗ്യവാന്മാർ. അതിലെ അവയവമാണ് എന്ന് ബോധിക്കുക പ്രയാസം. അതിൽ ഏതെങ്കിലും ഒരു അവയവത്തിന് വേദനയുണ്ടാകുമ്പോൾ ശരീരം മുഴുവൻ അത് വ്യാപിക്കുന്നു. യേശു എന്ന ശരീരത്തിലൂടെ ആ വിശ്വരൂപൻ തന്നെ ശിഷ്യന്മാരോട് സംസാരിച്ചു. സൃഷ്ടാവിന് വിശ്വമായ സ്ഥൂലശരീരമുള്ളതുപോലെ ഓരോ മനുഷ്യനും പഞ്ചഭൂതങ്ങളാൽ നിർമ്മിതമായ ഒരു സ്ഥൂലശരീരമുണ്ട്. തന്റെ സാദൃശ്യത്തിലും സ്വരൂപത്തിലുമാണ് മനുഷ്യനെ സൃഷ്ടിച്ചത്. അത്തരത്തിലുള്ള മനുഷ്യജാതികളൊക്കേയും, സകല ജീവജാലങ്ങളും, പർവ്വതങ്ങളും, സമുദ്രങ്ങളും, ഗാലക്സികളുമെല്ലാം അവന്റെ ശരീരത്തിൽ നിലകൊള്ളുന്നു. ഭൂമി അവന്റെ പാദപീഠം, സ്വർഗം അവന്റെ സിംഹാസനം എന്ന് വരെ ബൈബിളിൽ പറഞ്ഞിട്ടുണ്ട്.

വചനമാകുന്ന ദൈവം ജഡത്തിന്റേയും ചേതനയുടേയും സമ്മേളിത രൂപമാണ് എന്ന് പറയാം. ജീവൻ എന്ന് പറയുന്നത് സൂക്ഷ്മ ജഡീക തലത്തിൽ പ്രകടമാകുന്ന ആത്മാവിനെയാണ്. പിതാവായ ദൈവം തോട്ടക്കാരൻ, വചനമാകുന്ന ദൈവം(ക്രിസ്തു) മുന്തിരിവള്ളി, നാം ഓരോരുത്തരും അതിലെ ശാഖകൾ. ഇതാണ് യേശുക്രിസ്തു പഠിപ്പിച്ചത്.

ജഡവസ്തുവിനേപ്പോലും അറിയാൻ കഴിയാത്ത ഇന്ദ്രിയങ്ങളും മനസും ബുദ്ധിയുമൊക്കെയാണ് നമുക്കുള്ളത്. വസ്തുവിന്റെ യഥാർത്ഥ രൂപം കണ്ണുകൊണ്ട് കണ്ടോ, മൂക്ക് കൊണ്ട് മണത്തോ, ത്വക്ക്കൊണ്ട് സ്പർശിച്ചോ, നാക്ക്കൊണ്ട് രുചിച്ചോ, കാതുകൊണ്ട് കേട്ടോ അറിയാൻ കഴിയില്ല. ശാസ്ത്രജ്ഞന്മാർ വിലപിടിച്ച ഉപകരണങ്ങളേയാണ് ആശ്രയിക്കുന്നത്. ഇത് ജഡവസ്തുവിന്റെ കാര്യം. എന്നാൽ അതിലും സൂക്ഷ്മവും, നിഗൂഢവുമായ ജീവൻ, ആത്മാവ് ഇതിനെയൊക്കെ എങ്ങനെ അറിയും?. ''കണ്ണ് കണ്ടിട്ടില്ല, കാത് കേട്ടിട്ടില്ല, ആരുടേയും ഹൃദയത്തിൽ തോന്നിയിട്ടുമില്ല'' എന്നാണ് അതിനേക്കുറിച്ച് ബൈബിൾ പറയുന്നത്. മനസുകൊണ്ട് സങ്കൽപ്പിക്കാനോ, അനുമാനിക്കാനോ കഴിയാത്തതാണത്. അതിനെ അറിയൽ ഇല്ല, ആയിത്തീരലേയുള്ളു എന്ന് ഭാരതീയ തത്വചിന്തകർ പറഞ്ഞു. ദൈവത്തെ അറിഞ്ഞു എന്നു പറയുന്നവൻ വാസ്തവത്തിൽ അവന്റെ മനസിന്റെ സങ്കൽപത്തെയാണ് അറിഞ്ഞിരിക്കുന്നത്, ദൈവത്തെയല്ല. ദൈവത്തെക്കുറിച്ച് അവന്റെ മനസ് സങ്കല്പിച്ചുണ്ടാക്കിയത് മാത്രമറിഞ്ഞ് അത് സത്യമാണെന്ന് ധരിക്കുകയും, അത് പ്രചരിപ്പിക്കുകയും ചെയ്യുന്നവരെയാണ് നാം പലപ്പോഴും കാണുന്നത്. യേശുവിനേപ്പോലെയായിത്തീരുമ്പോൾ, വചനം തന്നെയായിത്തീരുമ്പോൾ, ദൈവത്തെ രുചിച്ച്– അനുഭവിച്ച്– അറിയുന്നു. സ്ത്രീയിൽ നിന്നും ജനിച്ച ഒരു മനുഷ്യന് അങ്ങനെയായിത്തീരാം എന്നതിന് ഉത്തമ മാതൃകയായി യേശുവിനെ അവതരിപ്പിച്ചു. ''യേശുവെപ്പോലെയാകുവാൻ ഇവയെ കാംക്ഷിക്കുന്നു ഞാൻ''. അങ്ങനെയാകുന്നതിനെ ആത്മ–സാക്ഷാൽക്കാരം (Self-realization) എന്നാണ് പറയുന്നത്. മോക്ഷം പ്രാപിക്കുക, സ്വർഗരാജ്യത്തിലായിത്തീരുക എന്നൊക്കെ അതിനെ പറയാം. മനുഷ്യനുള്ളിൽ വസിക്കുന്ന ആത്മാവായ ദൈവത്തേയും, പുത്രനായ വചനത്തേയും (ജീവൻ) അനുഭവിക്കുന്നവൻ നിത്യത പ്രാപിക്കുന്നു എന്ന് യേശുക്രിസ്തു പരോക്ഷമായി പറഞ്ഞത് ചിന്തിക്കുക. ''എന്റെശരീരം, എന്റെരക്തം'' എന്നാണ് ആത്മാവിനും ജീവനും യേശുക്രിസ്തു പറഞ്ഞത്. ''മാംസം ഒന്നിനും ഉപകരിക്കുന്നില്ല''എന്ന് പറഞ്ഞതിലൂടേ രക്തത്തേയും തള്ളിക്കളയുന്നു. ഭക്ഷിക്കുകയെന്നതിന് അനുഭവിക്കുകയെന്നാണർത്ഥമെടുക്കേണ്ടത്. മുന്തിരിവള്ളിയുടെ ഫലം ഞാൻ അനുഭവിക്കുകയില്ല എന്ന് യേശുക്രിസ്തു പറഞ്ഞത് ശ്രദ്ധിക്കുക.

''ആദിയിൽ ദൈവം **ആകാശവും** ഭൂമിയും സൃഷ്ടിച്ചു''.

ആകാശത്തിന് മൂലഭാഷയിൽ (shameh{shaw-meh'})യുടെ ബഹുവചനമായ (shamayim {shaw-mah' –yim})ആണുപയോഗിച്ചിരിക്കുന്നത്. അതിനർത്ഥം ആകാശങ്ങൾ എന്നാണ് അവിടെ ഉദ്ദേശിച്ചിട്ടുള്ളത് എന്നാണ്. ദർശനങ്ങളിലും സ്വപനങ്ങളിലുമെല്ലാം മനുഷ്യർ ആകാശം കാണാറുണ്ട്. സൂക്ഷ്മമായ അത് മനുഷ്യന്റെ ഉള്ളിലാണ് കാണുന്നത് ചിത്താകാശം, ഹൃദയാകാശം എന്നൊക്കെ ഭാരതത്തിൽ അതിനെ വിളിക്കുന്നു. ദിവ്യമായ പ്രത്യക്ഷതകളെല്ലാം സംഭവിക്കുന്നത് ഇത്തരം സൂക്ഷ്മാകാശത്തിലാണ്, ഭൗതീകാകാശത്തിലല്ല. കണ്ണിന് തീരെ കാഴ്ചയില്ലാത്തവർക്കും ഈ ആകശത്തിൽ ദൃശ്യങ്ങൾ സാധ്യമാണ്.

യേശുക്രിസ്തുവിന്റെ പ്രത്യക്ഷത ഈ സൂക്ഷ്മാകാശത്തിലാണ്. അറയിൽ കടന്ന് വാതിലുകൾ എല്ലാം അടച്ച്, കണ്ണുകൾ അടച്ച് ധ്യാനിച്ചുകൊണ്ടിരിക്കുന്നവനും യേശുക്രിസ്തുവിന്റെ പ്രത്യക്ഷത കാണും. അവൻ ആകാശമേഘങ്ങളിൽ ദൂതന്മാരോടൊത്ത് വാദ്യഘോഷങ്ങളുമായി വരുമ്പോൾ അത് കാണുകയും കേൾക്കുകയും ചെയ്യുന്നത് മനുഷ്യന്റെ ബാഹ്യനേത്രങ്ങളല്ല, ബാഹ്യകർണ്ണവുമല്ല, മറിച്ച് അന്തർ ഇന്ദ്രിയങ്ങളാണ്. ബാഹ്യഇന്ദ്രിയങ്ങൾ പ്രവർത്തനരഹിതമാക്കിയിട്ടാണ് ധ്യാനം അഭ്യസിക്കുന്നത്. ഇന്ദ്രിയജയം കൊണ്ടുദ്ദേശിക്കുന്നത് അതാണ്. ഭൗതീകലോകത്തുനിന്നും മനസിനെ സ്വതന്ത്രമാക്കിയിട്ടാണ് മനസിനെ ദൈവത്തിലേക്ക് കേന്ദ്രീകരിക്കുന്നത്. മനസ് സദാ സമയം ലോകത്തും, ലൗകീക വിഷങ്ങളിലും വ്യാപരിക്കാൻ ഇഷ്ടപ്പെടുന്നു. ജഡീകമായ ഈ മാനസീക വ്യാപാരം നടക്കുമ്പോൾ അവൻ ജഡീകനാണ്, ആത്മീയനല്ല. ആത്മീയം ഭൗതീക മാനസീകതലത്തിനപ്പുറത്താണ്, അതീതമാണ്. അതുകൊണ്ട് ആത്മാവിനെ ധ്യാനിക്കുന്നതിനെ അതീന്ദ്രിയ ധ്യാനം (Transcendental Meditation) എന്ന് പറയുന്നു. മനസിന്റെ ലൗകീക ആഗ്രഹങ്ങളിൽ നിന്നും വ്യാപാരങ്ങളിൽ നിന്നും മോചിപ്പിക്കുന്നത് മനോജയം എന്നറിയപ്പെടുന്നു. മനസ് അതിന്റെ ലൗകീക ജഡീകസങ്കൽപങ്ങളും, ആഗ്രഹങ്ങളുമൊക്കെയാകുന്ന വിഗ്രഹങ്ങളേ ആരാധിച്ചുകൊണ്ടിരിക്കുന്ന അവസ്ഥയിൽ നിന്നുള്ള മോചനത്തിനുശേഷം മാത്രമേ ശരിയായ ധ്യാനം സാധ്യമാകുകയുള്ളൂ. ധ്യാനത്തിലൂടെ ഹൃദയാകാശത്തിലേക്ക് പ്രവേശിക്കുമ്പോൾ ദിവ്യദർശനങ്ങൾ ഉണ്ടാകുന്നു. മനസിന്റെ താണ തലങ്ങളിൽ പലപ്പോഴും സ്വപ്നങ്ങൾ ദൃശ്യമാകുന്നു. സ്വപ്നമേത് ദർശനമേത് എന്ന് തിരിച്ചറിയുക സാധാരണക്കാർക്ക് പ്രയാസമാണ്. ദർശനമാണെങ്കിൽ ആ സമയത്ത് ശ്വാസഗതിയുണ്ടാകില്ല, മരിച്ചവനേപ്പോലത്തെ അവസ്ഥയുണ്ടാകും എന്ന് വി.യോഹന്നാന്റേയും, വി. പതോസിന്റേയും, ചില പ്രവാചകന്മാരുടേയും, ഭാരതീ

യ യോഗികളുടേയും വിവരണത്തിൽ നിന്നും മനസിലാക്കാം. ട്രാൻസ്, ആത്മവിവശത, വിവശത എന്നൊക്കെയാണ് ബൈബിളിൽ ആ അവസ്ഥയെ രേഖപ്പെടുത്തിയിട്ടുള്ളത്. സംസ്കൃതത്തിൽ അതിനെ സമാധിയെന്ന് പറയുന്നു.

“ആദിയിൽ <u>ദൈവം</u> ആകാശവും **ഭൂമിയും** സൃഷ്ടിച്ചു”.

സൃഷ്ടി സൂക്ഷ്മത്തിൽ നിന്നും സ്ഥൂലത്തിലേക്കുള്ള രൂപാന്തരമാണ് എന്ന് പറയാം. ഒന്നും ഇല്ലായ്മയിൽ നിന്ന് ഒന്നും ഉണ്ടാകുന്നില്ല. ഒന്നും ഇല്ലായ്മ, ശൂന്യം എന്നൊക്കെ പറയുന്നത് ആപേക്ഷീകം മാത്രമാണ്. ദൈവം സർവ്വവ്യാപിയാണ്, ദൈവത്തിന്റെ ശക്തിയും സർവ്വവ്യാപിയാണ്. ശൂന്യം എന്ന് പറയാൻ പിന്നെ എന്തുണ്ടാകും എന്ന് ചിന്തിക്കുക. എല്ലാം ഉണ്ടാകുന്നത് ദൈവത്തിൽ നിന്നാണ്, ശൂന്യത്തിൽ നിന്നല്ല. എല്ലാം ദൈവത്തിൽ സൂക്ഷ്മരൂപത്തിൽ ഉണ്ടായിരുന്നു. അത് സ്ഥൂലത്തിലേക്ക് പ്രകടമാകുന്നു. ആദിയിൽ വചനമുണ്ടായിരുന്നു; സമസ്തവും അവനിലൂടെ ഉണ്ടായി; ഒന്നും അവനെക്കൂടാതെ ഉണ്ടായിട്ടില്ല.

സൃഷ്ടിക്കുമുമ്പ് വചനം ജഡമായിത്തീർന്നിരുന്നില്ല, ജഡത്തിന്റെ (Matter) സൂക്ഷ്മരൂപത്തിൽ ഒരു പക്ഷേ ഇന്നത്തെ ശാസ്ത്രം അന്വേഷിക്കുന്ന സൂക്ഷ്മ കണികൾക്കപ്പുറത്തുള്ള സൂക്ഷ്മ ഭാവത്തിലായിരുന്നു എന്നനുമാനിക്കാവുന്നതാണ്. സർവ്വവ്യാപിയായിരിക്കുന്ന പരമാത്മാവിൽ വചനം അതിന്റെ അത്യന്തം സൂക്ഷ്മഭാവത്തിൽ ദൈവത്തിന്റെശക്തിയായി വിലയിച്ചിരുന്നു എന്ന് ഊഹിക്കാം. ലോകാരംഭത്തിനുമുമ്പേ ദൈവം ഓരോരുത്തരേയും അവന്റെ സങ്കൽപത്തിൽ സൃഷ്ടിച്ചിരുന്നു. നാമെല്ലാം അവന്റെ മനസിൽ നമ്മുടെ അത്യന്തം സൂക്ഷ്മ ഭാവത്തിൽ ഉണ്ടായിരുന്നു. ദൈവം നിത്യനാണ്, ദൈവത്തിന്റെ പ്രതിബിംബമായ മനുഷ്യനും നിത്യനായിരിക്കണം. തന്റെ സാദൃശ്യത്തിലുള്ള മനുഷ്യനെ വചനത്തിലൂടെ ജഡീകപ്രപഞ്ചത്തിലക്ക് ഒരു ജഡീക ശരീരത്തിലൂടെ പ്രകടമാക്കുകയാണ് ദൈവം ചെയ്തത്.

“ആദിയിൽ <u>ദൈവം</u> ആകാശവും ഭൂമിയും **സൃഷ്ടിച്ചു**”.

ഭൂമിയെ സൃഷ്ടിച്ചു എന്നാൽ സൂക്ഷ്മത്തിൽ നിന്നും സ്ഥൂലരൂപത്തിലേക്ക് പ്രകടമാക്കി എന്നാണ്. ദൈവം ആദിയിൽ സൂക്ഷ്മ ലോകങ്ങളും പിന്നീട് സ്ഥൂല ലോകങ്ങളും സൃഷ്ടിച്ചു. എല്ലാ ഖര വസ്തുക്കളും ഭൂമി, എല്ലാ ദ്രവവസ്തുക്കളും ജലം. വെള്ളത്തിൽ നിന്നുണ്ടായ ഭൂമി എന്ന് പുതിയ നിയമത്തിൽ പറയുന്നു. ആകാശത്തിൽ നിന്ന വായു, വായുവിൽ നിന്നും അഗ്നി, അഗ്നിയിൽ നിന്നും വെള്ളം, വെള്ളത്തിൽ നിന്നും ഭൂമി ഇതാണ് പഞ്ചഭൂതങ്ങളുടെ ക്രമം.

abraham_mukkath@yahoo.com